കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ
ആഭിമുഖ്യത്തിൽ 1980 ഒക്ടോബർ 2 മുതൽ
നവംബർ 7 വരെയുള്ള കാലയളവിൽ
തിരുവനന്തപുരം ജില്ലയിലെ കാരക്കോണത്തുനിന്നും
കാസർകോടുവരെ ഒരു ശാസ്ത്രകലാ ജാഥ
നടത്തുന്നതാണ്. അതോടനുബന്ധിച്ച്
സംസ്ഥാനത്തുടനീളം അവതരിപ്പിക്കുന്ന
സോദ്ദേശ കലാപരിപാടികളിലെ രണ്ട്
വിൽപ്പാട്ടുകളാണ് ഇതിൽ. സ്കൂളുകളിലും
വായനശാലകളിലും പൊതുപരിപാടിക
ളോടനുബന്ധമായി പ്രയാസം കൂടാതെ ഇവ
അവതരിപ്പിക്കാൻ കഴിയും. അതിന് മുൻകൂർ
അനുവാദം വാങ്ങണമെന്ന നിർബന്ധവുമില്ല.

Vilpattukal
Published in September 1980
Published and distributed by
Kerala Sastra Sahitya Parishad
Trivandrum—695001
Printed at: Swaraj Press & Publications Trivandrum

Cover: Chandranandan
price: Re. 0–50

KSSP SKJ4 FC/8 1/4000

Paper used for the printing of this book has been made available by Government of India at concessional rate.

# നരബലി

എം. എസ്. മോഹനൻ

പറച്ചിൽ— സുഹൃത്തുക്കളെ, നാം കേരളത്തിൽ അങ്ങോളമിങ്ങോളം സഞ്ചരിക്കുമ്പോഴും പല കാഴ്ചകളും കണ്ടു. അനുഗ്രഹീതകവികൾ കേരളത്തെപ്പററി വർണിച്ചിട്ടുള്ളത് അർഥവത്താണെന്ന് ബോധ്യമായി. നമ്മുടെ കവി തങ്കപ്പൻപിള്ളയും പറയുന്നു—

പാട്ട്— നാടേമാമകനാടേ കേരളനാടേ
ഉണരുക മലനാടേ.... (നാടേ മാമക)
കലയുടെ വിളനിലമായെ യൊരു നാടേ....
കമനീയത കളിയാടുന്ന നാടേ....(കലയുടെ)
തുഞ്ചൻ കിളിമൊഴി കേട്ടൊരുനാടെ
കുഞ്ചൻ തുള്ളിരസിച്ചൊരുനാടെ (തുഞ്ചൻ)
(നാടെ മാമക....)

പറച്ചിൽ— സ്നേഹിതന്മാരെ, ഞാനൊരു കഥ പറയാം. ഇതിനിടയിൽ കടന്ന് ചോദ്യങ്ങളൊന്നും ചോദിച്ചേക്കരുത്. ഈ കഥ നടക്കുന്ന ഗ്രാമത്തിലേക്ക് ഞാൻ നിങ്ങളെ കൂട്ടിക്കൊണ്ടുപോകുകയാണ്.

പാട്ട്— പണ്ടത്തെ പാടലീപുത്രത്തിന്റെ
പ്രാന്തത്തിലുണ്ടൊരു ഗ്രാമം....
ആരാലുമാരാലുമറിയപ്പെടാത്തൊരു
ക്രാന്തിപുരമെന്ന ഗ്രാമം

പറച്ചിൽ— സ്വതന്ത്രഭാരതത്തിലെ വെളിച്ചം കടന്നുചെല്ലാൻ അറയ്ക്കുന്ന അനേകം ഗ്രാമങ്ങളിലൊന്നു്. വററിവരണ്ട പാടങ്ങൾ, തരിശുഭൂമികൾ അകലെ ഒററപ്പെട്ടയർന്നുനിൽക്കുന്ന 'ജാട്ട'കളുടെയും 'കുറമി'കളുടെയും കൂററൻ മണിമാളികകൾ ഒരു ഭാഗത്തു്. മറുഭാഗത്തു് കുന്നുകൾ പോലെ ദൂരെ കാണപ്പെടുന്നില്ലേ—? അവ കുന്നുകളല്ല, കൂരകളാണു്.

പാട്ടു്— കൂരകൾ പുകയാത്ത കൂരകൾ നീളെ കാണാം
കോലങ്ങൾ അതിൽ മനുഷ്യക്കോലങ്ങൾ പിടയുന്നു
(കൂരകൾ)

പറച്ചിൽ— ക്രാന്തിപുരത്തു് ജാതിയുടെ അടിസ്ഥാനത്തിൽ ചേരിതിരിഞ്ഞാണു് ജനങ്ങൾ താമസിക്കുന്നതു്. ഈ കൂരകളിൽ ഹരിജനങ്ങളാണു്. ദൈവത്തിൻെറ സന്തതികൾ. ദൈവത്തിൻെറ മക്കൾ എന്നു വിളിച്ചാൽ പിന്നെ അവർക്കെല്ലാം ആയല്ലോ. സത്യത്തിൽ അവർ മാടുകളാണു്; അടിമപ്പണി ചെയ്യുന്നവർ. മനുഷ്യരാണെന്ന ബോധം അവർക്കു് പരമ്പരാഗതമായി നഷ്ടപ്പെട്ടിരിക്കുന്നു. കേസരിപ്പരിപ്പിനും പയറുപൊടിക്കും വേണ്ടി ജീവിതം ഉഴിഞ്ഞുവച്ചവർ!

അങ്ങകലെ കാണുന്നതു് ഒരു മാളികയല്ലേ? അതെ

പാട്ടു്— വെണ്ണക്കല്ലിൽ കൊത്തിയെടുത്തൊരു
സുന്ദരസൗധം മണിസൗധം
കണ്ണിനു കുതുകമുണർത്തും കാഴ്ചകൾ
കാണാം ചുററും മതിലുകളും
മുററത്തുണ്ടൊരു പാർക്കു്
പാർക്കിന്നററത്തുണ്ടൊരു പൂമ്പൊയ്ക
മട്ടുപ്പാവിൻ മുകളിലിരുന്നാൽ
തീർത്തും കാണാമഗ്രാമം.

പറച്ചിൽ— ഇതു് ആ ഗ്രാമത്തിലെ കൊട്ടാരമാണു്. സെമീന്ദാർ–രാംസിംഗിൻെറ വസതി. അമേരിക്കൻ മത്സ്യങ്ങളെ വളർത്തുന്ന കുളം. ക്രാന്തിപുരത്തു് കൊല്ലിനും കൊലയ്ക്കുമധികാരമുള്ള കിരീടം ധരിക്കാത്ത രാജാവാണയാരം. റാംസിംഗെന്നു കേട്ടാൽ ജനങ്ങരം ഞെട്ടിവിറയ്ക്കും. ഒരു ഭീമാകാരൻ മകനൊരാളുണ്ടു്—രത്തൻസിംഗ്. അയാളുടെ പേരു് കേട്ടാൽ സ്ത്രീകളാണെങ്കിൽ പേടിച്ചോടും. അറബിക്കഥയിലെ നായകനെപ്പോലെയാണയാരം. ക്രാന്തിപുരത്തു് ആകെക്കൂടിയുള്ള പൊതുസ്ഥാപനം ആ കാണുന്ന ജീർണിച്ച കാളീക്ഷേത്രമാണു്. അതിൻെറ മുമ്പിൽ കൂടി ഗ്രാമവീഥി കടന്നു പോകുന്നു. ഏഴു കിലോമീററരോളം നടന്നാൽ ഗ്രാമത്തിനു സമീപമുള്ള ഒരു കൊച്ചു റെയിൽവേസ്റ്റേഷനിലെത്താം. അതാ....വടക്കുനിന്നുള്ള വണ്ടി വന്നുപോയിട്ടധികസമയമായില്ല. മൂന്നു യാത്രക്കാർ അവിടെയിറങ്ങി. മുമ്പിൽ മൂളിപ്പാട്ടും പാടി വരുന്ന നീണ്ടുമെലിഞ്ഞ ചെറുപ്പക്കാരനെ കണ്ടോ?

പാട്ടു്— എവിടെൻെറ കിനാക്കരം വിതച്ചോ–
രിടിമിന്നലു പൂക്കുംവാനം
പച്ചപ്പെച്ചാടി നടക്കും
മുത്തങ്ങാപ്പുല്ലുകളെവിടെ
എവിടെൻെറ തുളസിക്കാടുകരം
ഈററൻ മുടി കോതിയ സന്ധ്യകരം
കറുകപ്പുൽത്തുമ്പത്തമ്പിളി
കളമെഴുതിപ്പാടിയരാവുകരം

പറച്ചിൽ— അയാരം ഒരു കവിത മൂളുകയാണു്. താടി, തിളങ്ങുന്ന കണ്ണുകരം. തോളിൽ സഞ്ചി, പാററ്നയിൽ ഉന്നത വിദ്യാഭ്യാസം കഴിഞ്ഞു് തിരിച്ചു വരുന്ന ഒരു വിദ്യാർഥിയാണയാരം. ഗുരു ഗോവിന്ദിൻെറ മകനാണു്; പേരു് 'ഗോപാൽ'. അയാരം ചുററുമൊന്നു കണ്ണോടിച്ചു. വററി വരണ്ടു വിണ്ടുകീറിയ പാടങ്ങരംക്കു

വരൾച്ചയുടെ [illegible]. കാളീക്ഷേത്രത്തിനു മുമ്പിലെത്തിയ അയാൾ ഒരു ബഹളം കേട്ടു. പെട്ടെന്നു് നിന്നു. വലിയ ആൾക്കൂട്ടം. പുറത്തു് ഹരിജനങ്ങൾ. അതാ ഒരു സ്ത്രീയെ പിടിച്ചുകെട്ടിയിട്ടിരിക്കുന്നു. ആ സ്ത്രീ നെഞ്ചുത്തടിച്ചു നിലവിളിക്കുന്നുണ്ടു്. എന്താണു് സംഭവം? ഗോപാൽ അകത്തു് കടന്നു നോക്കി. ഹോ ! എന്തൊരു ബഹളം ! പൂജയാണല്ലോ !

പാട്ടു്— ഓം കാളി ഭദ്രകാളി......
മഴപെയ്യിക്കണേ ഭദ്രകാളീ......
മുടിയുന്നേ അടിയങ്ങടെ കുലമൊടുങ്ങുന്നേ........
മഴപെയ്യിക്കണേ ഭദ്രകാളീ.........
(ഓം കാളി)
പൂമകനെ കുരുതികഴിച്ചു ഞങ്ങൾ
മഴപെയ്യിക്കണേ ഭദ്രകാളീ......
ചുടുചോര തിരുമെയ്യിൽ കുടുകുടെ വീഴ്ത്തി
മഴപെയ്യിക്കണേ ഭദ്രകാളീ ......
(ഓം കാളി)

പറച്ചിൽ— സ്വാമി ബ്രഹ്മ പ്രകാശിന്റെ കാർമികത്വത്തിൽ പൂജ നടക്കുകയാണു്. നടത്തിക്കുന്നതു് സെമീന്ദാർ രാംസിംഗ്. ഇവിടെ എന്താണുണ്ടായതു്? ങേ? 'ആ സ്ത്രീയുടെ ഒരേയൊരു മകനെ കുരുതി കൊടുത്തെന്നോ?' മഴപെയ്യിക്കാൻ മനുഷ്യക്കുരുതിയോ? ഉടലും ശിരസ്സും വേർപെട്ടു കിടക്കുന്ന ആ പിഞ്ചോമനയെക്കണ്ടു ഗോപാൽ അലറി......നിർത്തൂ...... ശബ്ദം നിലച്ചു. 'എന്തിനാണീ ക്രൂരമായ നരബലി'? മഴപെയ്യിക്കാൻ, കാളിപിണങ്ങി, ഗ്രാമം ഉണങ്ങി' 'ശരി ഇനിയെന്നു മഴ പെയ്യും?' ഉത്തരം......'മൂന്നു ദിവസത്തിനുള്ളിൽ' 'രണ്ടാഴ്ചക്കുള്ളിൽ മഴപെയ്തില്ലെങ്കിൽ ഞാൻ പറയുന്നതു് നിങ്ങളനുസരിക്കുമോ ? അവർ മിണ്ടിയില്ല. ആ വെല്ലുവിളിക്കുശേഷം ഗോപാൽ അവിടം വിട്ടിറങ്ങിപ്പോയി.

ബ്രഹ്മപ്രകാശ് ചീറി. റാംസിംഗ് വിറച്ചു. തൻെറ ഗ്രാമത്തിൻെറ മുഖം ഇത്ര വികൃതമായി ഗോപാൽ ഇതിനു മുമ്പൊരിക്കലും കണ്ടിട്ടില്ല. കത്തിയെരിയുന്ന ക്രാന്തിപുരം. റിസാൾട്ടറിയുന്നതുവരെ വിശേഷിച്ചൊന്നും ചെയ്യാനില്ല. തൽക്കാലം തൻെറ ഗ്രാമത്തെ രക്ഷിക്കുക തന്നെ.

ഗോപാൽ ഹരിജനങ്ങളുടെ വീടുകളിൽ കയറിയിറങ്ങി. അവർക്കു് ക്രമേണ അവനിൽ വിശ്വാസമായി. കുട്ടികൾ പട്ടിണി കിടന്നു വിശന്നു മരിച്ചപ്പോൾ ഗോപാൽ അവരെക്കൂട്ടി റാംസിംഗിൻെറ വസതിയിൽ ചെന്നു. എതിർപ്പുകൾ വകവയ്ക്കാതെ കുളത്തിൽനിന്നും വെള്ളം മുക്കി. അതൊരു വലിയ സംഭവമായിരുന്നു. റാംസിംഗിനെയും രത്തൻസിംഗിനെയും ജ്വലിപ്പിച്ച സംഭവം. രണ്ടുദിവസം കഴിഞ്ഞപ്പോൾ ശരിക്കും മഴപെയ്തു. ഭൂമി തണുത്തു. കൃഷിപ്പണികൾ ആരംഭിച്ചു. ഗോപാൽ അവരെ പഠിപ്പിക്കുന്നുണ്ടു്; എന്നും വൈകുന്നേരങ്ങളിൽ. വെറും അക്ഷരമല്ല. പാട്ടും കഥയും . അതാ കേട്ടില്ലേ?

പാട്ട്: അരുതരുതേയെൻെറ സോദരരേ—നിങ്ങൾ
അജ്ഞതയപുണരരുതിനിയും
ജീർണിച്ച വിശ്വാസങ്ങൾ ഭരിക്കും—നിങ്ങളെ
ജീർണതയിൽ നിന്നുണർത്താം
അടിമകളെ........മർദ്ദിതരെ........
അടിമകളെ മർദ്ദിതരേ നിങ്ങളെ
ചൂഷണത്തിൽ നിന്നകററാം.

(അരുതരുതേ)

പറച്ചിൽ— അവരുടെ കുടിലുകളിൽ വച്ചുതന്നെ രാത്രികാലങ്ങളിൽ ഈ അനൗപചാരിക വിദ്യാഭ്യാസ പരിപാടി തുടർന്നുവന്നു. അതിൻെറ ഫലവും പെട്ടെന്നുണ്ടായി. അവർക്കു തങ്ങൾ മനുഷ്യരാണെന്നു തോന്നിത്തുടങ്ങി. ആദ്യമായവർ കൂലിചോദിച്ചു. നാരായനാണു കൂലി

ചോദിച്ചത്. ഈ വാർത്ത റാംസിംഗിനെ നടുക്കി. പാടത്തു പണിയെടുക്കുമ്പോഴും അവരുടെ പാട്ടുകേട്ടില്ലേ?

പാട്ട്— കേക്കുന്നൊരു തേരുവന്നേ
തെയ്യത്തോം പാടിവന്നേ
കുംഭകുലുക്കിതമ്പ്രാൻ വന്നേ
ചെളികലക്കിതെനവിതച്ചേ
തെനവിളഞ്ഞേ പങ്കുവെച്ചേ
പതിരാണേ കിടച്ചതെ.........
തെനയെല്ലാം കൊണ്ടുപോയേ
തെനക്കപോയേ തല്ല് കിട്ട്യേ
പതിരാണേ കിടച്ചാതെ............

പറച്ചിൽ— ഈ നീക്കങ്ങൾ സെമീന്ദാർ ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഗോപാൽ പാററ്നയിലേക്കു പോയി. ആയിടക്കാണതു സംഭവിക്കുന്നത്. പതിവുപോലെ രത്തൻസിംഗ് മദ്യപിച്ച് തൻെറ കൂട്ടാളികളുമൊത്ത് നാരായൻെറ കുടില്വ പൊളിച്ച് അകത്തുകടന്നു. ഭാര്യ ഗൗരിയെ കടന്നു പിടിച്ചു. തൻെറ ക്രൂരവിനോദത്തിനു തുനിഞ്ഞു. അവൾ അടുത്തു കിടന്ന വെട്ടുകത്തിയെടുത്തൊരൊററ വെട്ട്! ഭാഗ്യമോ, നിർഭാഗ്യമോ രത്തൻസിംഗ് മരിച്ചില്ല. മുറിവേററ ആ സിംഹം അവിടം വിട്ടോടി. ക്രാന്തിപുരം ഒന്നു കുലുങ്ങി. ഒരു ചെറുമിക്കിത്ര ധിക്കാരമോ? ഗൗരി ഒളിവിലാണ്. രത്തൻസിംഗ് ആശുപത്രിയിലാണ്. എന്തും സംഭവിക്കാം. അവരെല്ലാം ഭയന്നുവിറച്ചു കഴിയുകയാണ്. ഗോപാൽ സ്ഥലത്തില്ല. രത്തൻസിംഗും കൂട്ടാളികളും രഹസ്യമായി പരിപാടി തയ്യാറാക്കി. അന്നൊരു രാത്രിയിൽ, അർധരാത്രിയിൽ അതിദാരുണമായ ആ സംഭവം നടക്കുന്നു.

പാട്ട്— കുന്തം വാളും വടികളും കൈകളിൽ
പന്തം എന്നിവയൊക്കെയെടുത്ത്

വന്നിട്ടുന്നവിടേക്കധികം ജനം
ഒന്നായാർത്തു തകർത്തു മുടിച്ചു്

പറച്ചിൽ— അവർ ഹരിജൻ കുടിലുകൾ വളഞ്ഞു. ആകെ തീയിട്ടു. കണ്ണിൽ കണ്ടതൊക്കെ തല്ലിത്തകർത്തു. ഉറങ്ങിക്കിടന്ന മനുഷ്യരും മൃഗങ്ങളും ഒപ്പംവെന്തുകരിഞ്ഞു. അട്ടഹാസങ്ങളും ആർത്തനാദങ്ങളും മുഴങ്ങി. മനുഷ്യമാംസം കരിഞ്ഞ ഗന്ധം അന്തരീക്ഷത്തിലാകെയുയർന്നു.

പാട്ട്— കഷ്ടമാഗ്ഗഷ്ടമൃഗങ്ങൾ ചുട്ടുകരിച്ചിതാ
ആരോരുമില്ലാത്ത പാവങ്ങളെ
ആ ഭീകരമാം രാത്രി
നരവേട്ടക്കോ സാക്ഷി
നരമാംസമെരിഞ്ഞുയരും
പുകഗ്രാമത്തെ മൂടി
വേട്ട മൃഗങ്ങൾ തൻെറ സംഹാരതാണ്ഡവം
സംഹാരതാണ്ഡവം
ഗ്രാമഹൃദയത്തെ ചതച്ചരച്ചു

പറച്ചിൽ— 1980 ഫെബ്രുവരിയിൽ അതു നടന്നു. അനേകർ മരിച്ചു. അവശേഷിച്ചവർ പലരും അവിടംവിട്ടോടിപ്പോയി. എങ്ങും ശ്മശാനമൂകത. രത്തൻസിംഗ് ആശുപത്രിവിട്ടു. സുഖമായി അവിടൊക്കെ കറങ്ങി. ഇനിയും കുററവാളികളെ പിടികൂടിയിട്ടില്ല. നിയമപാലകർ വന്നു ചോദ്യം ചെയ്തതു് പാവം ഹരിജനങ്ങളെയാണു്. കുററംചെയ്തവർ പലരും സ്വതന്ത്രമായി വിഹരിക്കുന്നു. വാർത്തയറിഞ്ഞ ഗോപാൽ അവിടെ പാഞ്ഞെത്തി. അവശേഷിച്ചവർക്കു് ധൈര്യം പകർന്നു. ഭയന്നോടിയവരെ മടക്കി വിളിച്ചു. അവർ ഗോപാലിൻെറ പിന്നിൽ അണിനിരന്നു. അതാ ഒരു ശക്തിപ്രകടനം. അവരൊരു മഹാപ്രവാഹമായി നീങ്ങുന്നു.

പാട്ട്— ഉണരുവിൻ ഉണരുവിൻ ഉണരുവിൻ സോദരരെ
അണികളായണികളായ് അക്ഷൗഹണിയായ്
പതിതരെ പീഡിതരെ ബന്ധിതരെ ദുഃഖിതരെ
ഉറങ്ങുമുജ്ജ്വല ശക്തികളെ......................

(ഉണരുവിൻ)

# ഗലീലിയോ

ഗാനങ്ങൾ : വയലാർ രാമവർമ്മ,
പി. കെ. തങ്കപ്പൻപിള്ള

പാട്ട് ഉണരുവിനുണരുവിനു–
ലകിൽ പുതിയൊരു
പുലരി വരുന്നാം ശാസ്ത്രയുഗത്തിൽ
അന്ധത നീക്കുവിൻ, അറിവുകൾനേടി
ചിന്തിക്കുകനവയുഗമുണ്ടാക്കാൻ
അറിവിന്നുറവിടമുലകിൽ അക്ഷര–
മറിയാത്തവരുണരട്ടെ പഠിക്കാൻ

(ഉണരുവിൻ)

വ്യർത്ഥമാക്കിക്കളയാതെ മർത്ത്യ–
ൻറധ്വാനത്തെയുപയുക്തമാക്കാൻ
വന്നിടട്ടെ നമുക്കുതെളിഞ്ഞൊരു
പൊന്നുഷസ്സിന്നു ശാസ്ത്രത്തിലൂടെ
മണ്ണിൻ മക്കടെയന്ധ വിശ്വാസങ്ങൾ
ഇന്നു നീക്കി മുന്നേറണം നമ്മൾ (ഉണരുവിൻ)

ഭാഷ നല്ല മലയാളമാക്കി ഭാഷിക്കണം ഭരണത്തി
ലെന്നും
മണ്ണിൽ പൊന്നാക്കുമിക്കേരളത്തെ നന്നാക്കാൻ
ജനമൊന്നായുയരാൻ
നന്നായ് ശാസ്ത്രസാഹിത്യ പരിഷത്തിൽ
ഒന്നായ് നിന്നവകാശം മുഴക്കാം
(ഉണരുവിൻ)

പറച്ചിൽ— സ്നേഹിതന്മാരെ, ഞാനിവരോടൊരു കഥ പറയാൻ പോകുകയാണ്. ഈ കഥ നടക്കുന്നത് ഇന്നോ ഇന്നലെയോ അല്ല. പതിനാറാം നൂററാണ്ടിൽ ഇററലിയിൽ നടന്ന ഒരു ചരിത്രസംഭവമാണ് നമ്മുടെ കഥയുടെ വിഷയം. സുഹൃത്തുക്കളെ, നമുക്ക് ഇററലിയിലേക്ക് പോകാം. സമയം രാത്രി. ഇററലിയിലെ ഒരു രാജവീഥിയിലാണ് നാം ചെന്നു നിൽക്കുന്നത്.

പാട്ട്— ഇരവിൽ നിലാവിൻ കുരുന്നുപൂത്തോ-
രിരവിലിററാലിയൻ രാജവീഥി
കുളിരിളം മഞ്ഞിൽ കുളിച്ചിരുന്നു
പുളകങ്ങൾ പൂവാട നെയ്തിരുന്നു,
നറുവെളിച്ചത്തിൻ തരംഗിണിയിൽ
ഒഴുകുന്ന പച്ചിലത്തോണിപോലെ
വിടരുന്ന മാനത്തെ പൂവുകൾക്കും
വിളയുന്ന മണ്ണിൻ തുടിപ്പുകൾക്കും
ഇടയിൽ പുരോഹിതൻ വിശ്വാശാസ്ത്ര—
ച്ചങ്ങലയിൽ കെട്ടിയ കോട്ടപോലെ.

പറച്ചിൽ— ആ തെരുവിൽ തലയുയർത്തിപ്പിടിച്ചു നിൽക്കുന്ന നിരവധി സൗധങ്ങളിൽ ഒന്നിൻെറ മട്ടുപ്പാവിലേക്കൊന്നു ശ്രദ്ധിക്കൂ. ആരാണാ നിൽക്കുന്നതു്. നീണ്ട താടിയും നീളൻ കുപ്പായവുമുള്ള ഒരു വൃദ്ധനെ നിങ്ങൾ കണ്ടില്ലെ, ആരാണയാൾ............

പാട്ട്— അറിയുകയില്ലെ ഗലീലിയോയെ
പരിവർത്തനത്തിൻെറ കാഹളത്തെ–നിങ്ങാം
(അറിയുകയില്ലെ)

പറച്ചിൽ— അദ്ദേഹമാണ് 'ഗലീലിയോ ഗലീലി' എന്ന് ഇററാലിയൻ ശാസ്ത്രജ്ഞൻ. ശാസ്ത്രത്തിൽ ശാസ്ത്രീയ സമീപനം വരുത്തുവാൻ വേണ്ടി സ്വജീവിതം ബലിയർപ്പിച്ച, ചരിത്രത്തിലെ ഒരുജ്വല വെള്ളിനക്ഷത്രം. എന്നും രാത്രി നിങ്ങാക്കയാളെ അവിടെ കാണാം.

പാട്ട്— ഒരുകുഴൽ ചില്ലുമായ് സൗരയൂഥ
ത്തെരുവിലലയും മിഴികളോടെ
നഗരമുറങ്ങിക്കിടന്നിട്ടമ്പോഠം
അവിടെ ഗലീലിയോ നിന്നിരുന്നു
(ഒരു കുഴൽ)

പറച്ചിൽ—ആയിടയ്ക്ക കണ്ടുപിടിച്ച ദൂരദർശിനിയെന്ന ഉപകരണത്തിൻെറ സഹായത്തോടെ അദ്ദേഹം പല നൂതന സത്യങ്ങളും കണ്ടെത്തി. അവ സധൈര്യം വിളിച്ചു പറഞ്ഞു. അതിലേററവും പ്രധാനപ്പെട്ടത്—

പാട്ട്— തിരിയുന്നു ഭൂതലം നിശ്ചയം നി-
ന്നെരിയുന്ന സൂര്യൻെറ ചുററുമായി
കതിരവ മണ്ഡലം നീങ്ങിയിട്ടി—
ല്ലിതുവരെ ശാസ്ത്രം നുണ പറഞ്ഞു.

പറച്ചിൽ— ഈ പ്രഖ്യാപനം ഇററലിയിൽ വലിയ ചലനം സൃഷ്ടിച്ചു. അന്നുവരെ വിശ്വസിച്ചിരുന്ന പ്രമാണങ്ങാക്ക് വിരുദ്ധമായിരുന്നു അത്. പ്രപഞ്ചത്തിൻെറ കേന്ദ്രം ഭൂമിയല്ലെന്നു പറയുവാൻ ഇവനിത്ര ധിക്കാരമോ? ഇവൻ കോപ്പർ നിക്കസിൻെറ സിദ്ധാന്തങ്ങളെ താലോലിക്കുന്നു. മതം വിലക്ക കൽപ്പിച്ചു പുറത്താക്കിയ കോപ്പർ നിക്കസിനെ ഇവൻ പിന്തുടരുന്നു.

പാട്ട്— അതുകേട്ട ഞെട്ടിപ്പകച്ചുപോയി
മതവും കിരീടവും പള്ളികളും
(അതുകേട്ട)

പറച്ചിൽ–അന്ധവിശ്വാസത്തിന്റെ തിമിരം ബാധിച്ച അന്നത്തെ പുരോഹിത വർഗം, തികഞ്ഞ മതവിശ്വാസിയായിരുന്നിട്ടും ഗലീലിയോയെ വെറുതെ വിട്ടില്ല. അധികം താമസിയാതെ അവർ ഗലീലിയോവിനെ പിടികൂടി. ഗലീലിയോ തന്റെ തീരുമാനം മാററാഞ്ഞതാണ് കാരണം. സുഹൃത്തുക്കളെ, ഇനി നമുക്ക ആ വീഥിയിലൂടെ നടന്ന് മറെറാരു രംഗത്തേക്ക പോകാം. അതാ, അകലെ അംബരചുംബിയായി കുരിശും ചൂടിനിൽക്കുന്ന പള്ളി കണ്ടില്ലെ. പള്ളിയുടെ ഇടതു ഭാഗത്തായി ഒരു കൊട്ടാരം. അത് അരമനയാണ്. ബല്ലാർമിൻ കർദിനാളിന്റെ അരമന. എന്താണവിടെയൊരു ആൾക്കൂട്ടം? ഒരു കുററവാളിയെ വിസ്തരിക്കുകയാണെന്നു തോന്നുന്നു. ആളുകളുടെ ഇടയിൽ കൂടി അടുത്തേക്കു ചെല്ലാം. ആരാണു കുററവാളി? എന്ത്? ഗലീലിയോ?

പാട്ട്— പഴയ പീലാത്തോസിൻ കോടതിയിൽ
പതറാത്ത ക്രിസ്തുവിൻ നിൽപ്പുപോലെ
അകലെ ഇരുമ്പഴി കൂട്ടിൽ നിൽപ്പാ—
ണവരുടെ മുമ്പിലക്കുററവാളി

പറച്ചിൽ— പുരോഹിതന്മാർ ഒന്നടങ്കം ആവശ്യപ്പെട്ടു. ഗലീലിയോ, നീ നിന്റെ വഴിപിഴച്ച സിദ്ധാന്തങ്ങൾ ഉപേക്ഷിക്കണം. മകനേ, വിശ്വാസപ്രമാണങ്ങൾ ലംഘിക്കരുത്? പറയുന്നതനുസരിക്കു....തികച്ചും നിർവികാരനായി ഗലീലിയോ പറഞ്ഞു....

പാട്ട്— ഒരു കർദിനാളല്ല കുററപത്രച്ചുരുളുമായ്
ആയിരം കർദിനാൾമാർ ഒരുമിച്ചു വന്നാലും
ഭ്രമിച്ചുററിത്തിരിയും ദിവാകരമണ്ഡലത്തെ—

പാച്ചിൽ— "ഈ ധിക്കാരം പൊറുക്കാനാവില്ല. ഇവനെ തടവിലാക്കു." അവർ ഗലീലിയോവിനെ വീട്ടു തടങ്കലിലാക്കി. രണ്ടാഴ്ച കഴിഞ്ഞ് ഒരു ദൂതനെ വിട്ടു, അയാാം രഹസ്യമായി ഗലീലിയോവിനോട പറഞ്ഞു....

പാട്ട്— വെറുതെവിടാം നിന്നെ, നിന്റെ ശാസ്ത്രം
തെരുവിലെ കുപ്പയിൽ ചുട്ടെരിച്ചാൽ

പാച്ചിൽ—ഇല്ല. "എന്റെ കണ്ടുപിടുത്തങ്ങൾ വളരെ ശരിയാണ്, തെളിയിക്കപ്പെട്ടവയാണ്. അതു തെറ്റാണെന്നു തെളിയിക്കപ്പെടുന്നതുവരെ ഞാൻ വിശ്വസിക്കുക തന്നെ ചെയ്യും." വീട്ടുതടങ്കലിൽ കിടന്നു നരകയാതന അനുഭവിച്ചിട്ടും തീരുമാനത്തിനിളക്കമില്ല.

ഇത് കർദിനാളിന് ഇഷ്ടപ്പെട്ടില്ല. അദ്ദേഹം വീണ്ടും പറഞ്ഞയച്ചു:

പാട്ട്— മതമനുശാസിക്കുന്നാശയങ്ങൾ—
ക്കെതിരായി നിൻ നാവുയർന്നുപോയാൽ
വെറുതെ വിടില്ലിനി മേലിലൊന്നും
വെറുതെ ഗലീലിയോ നിന്നെ ഞങ്ങൾ

പാച്ചിൽ— ഗലീലിയോവിന് യാതൊരു കുലുക്കവുമുണ്ടായില്ല. അദ്ദേഹം തന്റെ പുതിയ കണ്ടുപിടിത്തങ്ങൾ ഒരു പുസ്തകമാക്കാനുള്ള ശ്രമമാണ്. താക്കീതുകൾ ഫലിക്കില്ലെന്നു കണ്ട് മുകളിൽ നിന്നും മാർപ്പാപ്പ ഇടപെട്ടു. അദ്ദേഹം ഗലീലിയോവിനെ തന്റെ അരമനയിലേക്ക് വിളിപ്പിച്ചു. 'ഗലീലിയോ, മകനെ, നീ നേർവഴിയിലേക്ക വരണം. നിന്റെ തെറ്റുകൾ തിരുത്തു മകനെ. ഞാൻ നിന്നെ സ്വതന്ത്രനാക്കുവാൻ പോകുന്നു. നീ അനുസരണയുള്ളവനാകു മകനെ'.

'പിതാവേ എനിക്ക സ്വാതന്ത്ര്യമുണ്ടായിരുന്നുവെങ്കിൽ ഞാനങ്ങയോടൊന്നു മാത്രമേ ആവശ്യപ്പെടുമായിരുന്നുള്ളു.'

എന്താണത്?

‘പ്രഭോ, ഈ ഭൂമിയെ സൂര്യന ചുററും തിരിയാനനുവദിക്കണമേ’ മാർപ്പാപ്പക്ക് അത് സഹിച്ചില്ല ‘നീ കോപ്പർനിക്കസിൻെറ വഴി പിന്തുടരുകയാണ്’. ഗലീലിയോവിൻെറ ധിക്കാരം രാജ്യം മുഴുവൻ സംസാരവിഷയമായി. വീണ്ടും വീട്ടുതടങ്കലിൽ കിടന്നു നരകയാതനയനുഭവിക്കുമ്പോഴും ഇഞ്ചിഞ്ചായി പിടഞ്ഞു മരിക്കുമ്പോഴും ആ വൃദ്ധൻ മന്ത്രിക്കുന്നുണ്ടായിരുന്നു......‘ എന്നാലും അത് തിരിഞ്ഞുകൊണ്ടേയിരിക്കും’.

സുഹൃത്തുക്കളെ, പതിനാറാം നൂററാണ്ടിൽ ഗലീലിയോവിനെ പീഡിപ്പിച്ചത് തെററായിപ്പോയി എന്ന് ഇന്നെല്ലാവർക്കും സമ്മതിക്കേണ്ടിവന്നു. കാലം തെററും ശരിയും വേർതിരിച്ചു. “ആദ്യം ആരും ശ്രദ്ധിക്കുന്നില്ല.” എന്നല്ലേ, ഒരു കവി പറഞ്ഞതെത്രശരി.

പാട്ട്— ഈ ശാസ്ത്രവിരുദ്ധ വ്യവസ്ഥിതിമാററാൻ
ശാസ്ത്രബോധം വളരട്ടെ
സമത്വസുന്ദരമൊരു നവലോകം
പടുത്തുയർത്താൻ മുന്നോട്ട്.

(ഈ ശാസ്ത്ര വിരുദ്ധ)